# കരടിക്കുട്ടി
# തന്നത്താൻ



# പേടിപ്പിച്ചതെങ്ങിനെ









എന്റെ കൊച്ചു വായനക്കാരെ കാണുമ്പോഴൊക്കെ ഞാൻ ചോദിക്കുന്ന ഒരു ചോദ്യമുണ്ട്: അവർക്കേററവും ഇഷ്ടപ്പെട്ട ചിത്രകാരനാരാണ്? അവർ എപ്പോഴും ആദ്യം പറയുന്ന പേരുകളിലൊന്ന് യെവ്ഗേനിയ് ഇവാനൊവിച്ച് ചരുഷിന്റേതായിരിക്കും. അദ്ദേഹത്തിന്റെ പക്ഷികളും മൃഗങ്ങളും ബാലഹൃദയങ്ങളിൽ മായാത്ത മുദ്ര പതിപ്പിക്കുന്നു. അദ്ദേഹത്തിന്റെ ചിത്രങ്ങൾ കുട്ടികൾക്കറിയാം. അവർ അവ ഇഷ്ടപ്പെടുന്നു. പിന്നെയും പിന്നെയും അവയ്ക്കുവേണ്ടി ആവശ്യപ്പെടുന്നു.




അദ്ദേഹത്തിന്റെ അനേകം ചിത്രങ്ങൾ ഈ പുസ്തകത്തിൽ ചേർത്തിട്ടുണ്ട്. അവ ആദ്യമായി പ്രസിദ്ധപ്പെടുത്തുകയാണ്. തീർച്ചയായും കുട്ടികൾ അവ ഇഷ്ടപ്പെടും, അവയിൽ ആനന്ദം കൊള്ളും.

കുട്ടികളേ! നിങ്ങൾ ഈ നല്ല ചിത്രകാരനെ, ഈ നല്ല മനുഷ്യനെ, എപ്പോഴും ഓർമ്മിക്കുക.

എൻ. സ്ലദ്കോവ്








# കരടിക്കുട്ടി തന്നത്താൻ പേടിപ്പിച്ചതെങ്ങിനെ



ചിത്രങ്ങൾ: ഇ. ചരുഷിൻ

ഗ്രന്ഥകാരൻ: എൻ. സ്ലദ്കോവ്



കുറച്ചു റാസ്പ്ബെറി പഴങ്ങൾ തിന്നാൻ കരടിക്കുട്ടിക്കു മോഹം തോന്നി. അവൻ അമ്മയറിയാതെ പതുങ്ങിപ്പതുങ്ങി പഴത്തോട്ടത്തിലേക്കു നടന്നു. എത്ര സുഖമാണവിടെ! പ്രശാന്തവും ഊഷ്മളവും റാസ്പ്ബെറിജാമിന്റെ സുഗന്ധം കലർന്നതുമായ അന്തരീക്ഷം. കരടിക്കുട്ടി നടപ്പിന്റെ വേഗത കൂട്ടി. അവന്റെ കനത്ത കാൽപ്പത്തികൾക്കടിയിൽ തറയിലെ ചുള്ളിക്കമ്പുകൾ ഒച്ചവച്ചു ഞരങ്ങി....



കാട്ടുകോഴി ശബ്ദം കേട്ട ഭാഗത്തേക്കു് ജാഗ്രതയോടെ നോക്കി, കുഞ്ഞുങ്ങാംക്കു് മുന്നറിയിപ്പു നൽകി. കോഴിക്കുഞ്ഞുങ്ങാം ഭയന്നു വിരണ്ടു് ഒളിക്കാൻ ഇടമന്വേഷിച്ചു് നാലുപാടും ഓടി. ഒരെണ്ണം ഒരു മരക്കൊമ്പിൻെറ കീഴിലും മററൊന്നു് ഒരു പൈൻകായുടെ പിന്നിലും വേറൊന്നു് ഒരു കൂണിൻെറ ചുവട്ടിലും അഭയം തേടി.







പുല്ലിനിടയിൽനിന്നും ഒച്ച കേട്ടു് കാര്യമെ
ന്തെന്നറിയാൻവേണ്ടി കാട്ടുകീരി ഒരു ഫെർമരത്തി
ന്റെ മുകളിലേക്കു് ചാടിക്കയറി. ഫെർമരത്തിൽ
നിന്നും ഒരു കായു് ചുവട്ടിൽ പുൽപ്പുറത്തു് അട
ങ്ങിയിരുന്നിരുന്ന മുയലിന്റെ നെററിയിൽ വന്നു
വീണു.

മുയൽ ഞെട്ടി മുമ്പോട്ടു ചാടി. കൂടെയുണ്ടാ
യിരുന്ന അനിയൻ മുയലും ഭയന്നു. രണ്ടുപേരും
നീളൻചെവികൾ പുറകോട്ടു മടക്കിവച്ചുകൊണ്ടു്
തിരിഞ്ഞുനോക്കാതെ പരക്കം പാഞ്ഞു. വലിപ്പം
കുറവാണെങ്കിലും അവയുണ്ടാക്കിയ ഒച്ചപ്പാടു് കു
റച്ചൊന്നുമായിരുന്നില്ല.



''കാട്ടിൽ കുറുക്കൻ കടന്നുവന്ന തായിരിക്കുമോ?'' എന്നു വിചാരിച്ച് മൈനക്കുഞ്ഞുങ്ങളും നാലുപാടും ഓടി.





ഈ ബഹളമെല്ലാം കേട്ടു് മലങ്കാക്ക വിരണ്ടു് കരയാൻ തുടങ്ങി: കിർ, കിർ, എന്താണീ കോലാഹലം? ആരാണു വന്നതു്? ആരോടാണു മല്ലിടുന്നതു്?



''കാക്ക കാക്കച്ചിയല്ല. അവൻ കാരണമില്ലാതെ കരയുകയില്ല. ഒരുപക്ഷെ ചെന്നായ്ക്കൂട്ടം വരുന്നതു് അവൻ മരക്കൊമ്പിലിരുന്നു് കണ്ടുകാണും,'' എന്നു പറഞ്ഞുകൊണ്ടു് കുറുക്കൻ വേഗം ഫെർമരങ്ങളുടെയിടയിലൂടെ ബർച്ചുകാട്ടിലേക്കും അവിടന്നു് പായൽ പിടിച്ചു കിടക്കുന്ന ചതുപ്പുനിലത്തിലേക്കും ഓടി.





ചതുപ്പുനിലത്തിൽ പുൽപ്പുറത്തു് ഒരു എൽക്‌മാൻകുട്ടി സ്വപ്നം കണ്ടുകൊണ്ടു് കിടക്കുകയായിരുന്നു. പെട്ടെന്നു് ആരോ ഓടിവരുന്ന ശബ്ദം അവൻ ഉറക്കത്തിൽ കേട്ടു. ''എന്റെ നീണ്ട കാലുകളേ, എന്നെ രക്ഷിക്കണേ!'' എന്നു പറഞ്ഞുകൊണ്ടു് അവൻ ഓട്ടം തുടങ്ങി.

ഓടുന്ന വഴി അവൻ ഒരു ചെന്നായ്‌ക്കുട്ടിയെ തട്ടിയിട്ടു. ചെന്നായ്‌ക്കുട്ടി പല്ലു കാട്ടി മുരണ്ടെങ്കിലും മല്ലിനു പോകാൻ മാത്രം മൂപ്പെത്തിയിട്ടില്ലായിരുന്നു. നീണ്ട കാലുകളുള്ള ജന്തുവിനെ കണ്ടു് അവൻതന്നെ പേടിച്ചുപോയി. അതുകൊണ്ടു് വാൽ കാലുകൾക്കിടയിലാക്കി അവനും ഓട്ടം തുടങ്ങി.



ഓടുന്നതിനിടയിൽ അവൻ ഒരു കാട്ടുപൂച്ചക്കുട്ടിയുടെ മുമ്പിൽ ചെന്നുപെട്ടു. രണ്ടുപേരും വിവരമില്ലാത്ത കുട്ടികളാണ്. മുഖത്തോടു മുഖം നോക്കിയപ്പോൾ രണ്ടുപേരും വല്ലാതെ പേടിച്ചു. അവർ ഭയന്ന് രണ്ടു വഴിക്കു ചാടിപ്പോയി. വെള്ളം നാലുപാടും തെറിച്ചു.





ഒച്ച കേട്ടു് കൊക്കുകൾ നീട്ടിക്കരഞ്ഞു. മുണ്ടിപ്പക്ഷി ചൂളം വിളിച്ചു. താറാക്കുഞ്ഞുങ്ങൾ പേടിച്ചുകരഞ്ഞു. കാട്ടിലാകെ ബഹളമായി.

ഈ സമയത്തു് കരടിക്കുട്ടി റാസ്പ്ബെറിത്തോട്ടത്തിൽ ഇരുന്നു് മധുരമുള്ള പഴങ്ങൾ തിന്നുകയായിരുന്നു. പെട്ടെന്നു് പക്ഷികൾ കരയുന്നതും മൃഗങ്ങൾ ഓടുന്നതും അവൻ കേട്ടു. ഏതോ ഭയങ്കരജന്തു കാട്ടിൽ വന്നുകാണും. ജീവനുംകൊണ്ടു് ഓടണം.

മരക്കൊമ്പുകൾ തട്ടാതെ കണ്ണുകളിറുക്കി അടച്ചുകൊണ്ടു് കരടിക്കുട്ടി കാട്ടിന്റെ ഉള്ളിലേക്കു് ഓടി. അവന്റെ ഓട്ടത്തിന്റെ വേഗത കാരണം മരക്കൊമ്പുകൾ ഉലഞ്ഞു് മർമ്മരശബ്ദം മുഴക്കി.

ഇങ്ങനെയാണു് കരടിക്കുട്ടി തന്നത്താൻ പേടിപ്പിച്ചതു്. ഇങ്ങനെയാണു് അവനു് റാസ്പ്ബെറിത്തോട്ടത്തിൽനിന്നും പുറത്തു ചാടേണ്ടി വന്നതു്. ഹാ! ആ പഴങ്ങൾക്കു് എന്തു മധുരമായിരുന്നു!



വിവർത്തനം: ഗോപാലകൃഷ്ണൻ

**КАК МЕДВЕЖОНОК САМ СЕБЯ НАПУГАЛ**

**Рисунки Е. Чарушина**

**Текст Н. Сладкова**

На языке малаялам

Перевод сделан по книге:
Как медвежонок сам себя напугал.
Л. «Детская литература»,
1968 г.



Художественный редактор В. Пушкарева
Технический редактор Л. Шупейко

Подписано к печати 10/VI 1971 г. Формат 60×90⅛. Бум. л. 1¼. Печ. л. 2½. Уч.-изд. л. 2,49.
Изд. № 12748. Заказ № 844. Цена 30 к. Тираж 6000.

Издательство „Прогресс"
Комитета по печати при Совете Министров СССР
Москва Г-21, Зубовский бульвар, 21

Ленинградская фабрика офсетной печати № 1 Главполиграфпрома Комитета по печати при
Совете Министров СССР. Ленинград, Кронверкская ул., 7.

പ്രോഗ്രെസ്സ് പബ്ലിഷേഴ്സ്

മോസ്കോ